بسم الله الرحمن الرحيم

ഫാമിലി ക്ലാസ് 26– 01 –1433 ബുധൻ– നോട്ട്: 39

ക്ലാസ്സ്: ഡോ. മുഹമ്മദ് അഷ്റഫ് മൗലവി – മദീന

العقائد
വിശ്വാസ കാര്യങ്ങൾ

الطب النبوي

# ഇസ്ലാമിക ചികിത്സ

## ഭാഗം–1

قَالَ تَعَالَى: أَعُوذُ بِاللَّهِ مِنَ الشَّيْطَانِ الرَّجِيمِ ﴿ فَأَمَّا مَن تَابَ وَءَامَنَ وَعَمِلَ صَـٰلِحًا فَعَسَىٰٓ أَن يَكُونَ مِنَ ٱلْمُفْلِحِينَ ﴿٦٧﴾ وَرَبُّكَ يَخْلُقُ مَا يَشَآءُ وَيَخْتَارُ ۗ مَا كَانَ لَهُمُ ٱلْخِيَرَةُ ۚ سُبْحَـٰنَ ٱللَّهِ وَتَعَـٰلَىٰ عَمَّا يُشْرِكُونَ ﴿٦٨﴾ وَرَبُّكَ يَعْلَمُ مَا تُكِنُّ صُدُورُهُمْ وَمَا يُعْلِنُونَ ﴿٦٩﴾ وَهُوَ ٱللَّهُ لَآ إِلَـٰهَ إِلَّا هُوَ ۖ لَهُ ٱلْحَمْدُ فِى ٱلْأُولَىٰ وَٱلْـَٔاخِرَةِ ۖ وَلَهُ ٱلْحُكْمُ وَإِلَيْهِ تُرْجَعُونَ ﴿٧٠﴾ ﴾ القصص: ٦٧ - ٧٠

എന്നാൽ ഖേദിച്ചുമടങ്ങുകയും വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തവനാരോ, അവൻ വിജയികളുടെ കൂട്ടത്തിലായേക്കാം. ◯ നിന്റെ രക്ഷിതാവ് താൻ ഉദ്ദേശിക്കുന്നത് സൃഷ്ടിക്കുകയും, (ഇഷ്ടമുള്ളത്) തെരഞ്ഞെടുക്കുകയും ചെയ്യുന്നു. അവർക്ക് തെരഞ്ഞെടുക്കുവാൻ അർഹതയില്ല. അല്ലാഹു എത്രയോ പരിശുദ്ധനും, അവർ പങ്കുചേർക്കുന്നതിനെല്ലാം അതീതനുമായിരിക്കുന്നു. ◯ അവരുടെ മനസ്സുകൾ ഒളിച്ചുവെക്കുന്നതും അവർ പരസ്യമാക്കുന്നതും നിന്റെ രക്ഷിതാവ് അറിയുന്നു. ◯ അവനത്രെ അല്ലാഹു. അവനല്ലാതെ യാതൊരു ദൈവവുമില്ല. ഈ ലോകത്തും പരലോകത്തും അവന്നാകുന്നു സ്തുതി. അവന്നാണ് വിധികർത്തൃത്വവും. അവങ്കലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുന്നതുമാണ്.

# ഇസ്ലാമിക ചികിത്സ

ഇസ്ലാമിക ചികിത്സ എന്ന വിഷയം വളരെ പ്രാധാന്യമുള്ളതാണ്. കാരണം ഒരു വിശ്വാസിയുടെ ജീവിതത്തിൽ നിത്യേന ആവശ്യമുള്ള കാര്യമാണിത്. വിശുദ്ധ ഇസ്ലാം മനുഷ്യ നന്മക്ക് ഇറക്കപ്പെട്ട മതമാണ്. അത് കൊണ്ട് തന്നെ മനുഷ്യന്ന് ആവശ്യമുള്ള എല്ലാ കാര്യങ്ങളും മതം നമ്മെ പഠിപ്പിച്ചിട്ടുണ്ട്. എന്നാൽ മതം പഠിക്കാൻ മുസ്ലീംകൾ മുന്നോട്ട് വരാത്തതാണ് ഇന്നത്തെ പ്രശ്നം. എല്ലാ നിലക്കും മത വിജ്ഞാനം നേടാനുള്ള സാഹചര്യങ്ങൾ വളർന്ന് കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ പോലും അതിന് ശ്രമിക്കാത്തവരെ നമുക്കിടയിൽ കാണാം. അല്ലാഹു നൽകിയ സൗകര്യങ്ങൾ തിൻമക്ക് വേണ്ടിയാണ് ആളുകൾ ഉപയോഗിച്ച് കൊണ്ടിരിക്കുന്നത് എന്നത് യാഥാർത്ഥ്യമാണ്. സ്വയം തിൻമ ചെയ്യുക മാത്രമല്ല മറ്റുള്ളവരെ പോലും തിന്മ ആസ്വദിപ്പിക്കുന്ന അവസ്ഥയാണ് ഇന്നുള്ളത്. അല്ലാഹു അതിൽ നിന്നൊക്കെ നമ്മെ രക്ഷിക്കുമാറാവട്ടെ..ആമീൻ

മനുഷ്യരാശിക്ക് വേണ്ട എല്ലാ നന്മകളും അല്ലാഹു ഇവിടെ ഇറക്കിയിട്ടുണ്ട്. എന്ത് കാര്യം അല്ലാഹു ഇവിടെ ചെയ്യുകയാണെങ്കിലും അതിന് ഓരോ കാരണങ്ങൾ അല്ലാഹു നിശ്ചയിച്ചിട്ടുണ്ട്. കാരണമില്ലാതെ ഒന്നും സംഭവിക്കുന്നില്ല. കുട്ടികളുണ്ടാവാൻ കല്യാണം കഴിക്കൽ കാരണമായി അല്ലാഹു നിശ്ചയിച്ച പോലെ. ഇനി കാരണങ്ങൾ ഉണ്ടായാൽ തന്നെയും അതിന്റെ യാഥാർത്ഥ്യത്തിലേക്ക് എത്താൻ മനുഷ്യന് സാധിച്ച്

കൊള്ളണമെന്നുമില്ല. വിവാഹം കഴിച്ചാലും കുട്ടികളുണ്ടാവാതിരിക്കുന്നത് പോലെ. അല്ലാഹു പറയുന്നത് കാണുക:

قَالَ تَعَالَىٰ:﴿ لِّلَّهِ مُلْكُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ يَخْلُقُ مَا يَشَآءُ ۚ يَهَبُ لِمَن يَشَآءُ إِنَٰثًا وَيَهَبُ لِمَن يَشَآءُ ٱلذُّكُورَ ﴿٤٩﴾ أَوْ يُزَوِّجُهُمْ ذُكْرَانًا وَإِنَٰثًا ۖ وَيَجْعَلُ مَن يَشَآءُ عَقِيمًا ۚ إِنَّهُۥ عَلِيمٌ قَدِيرٌ ﴿٥٠﴾ ﴾ الشورى: ٤٩ - ٥٠

അല്ലാഹുവിന്നാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം.അവൻ ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പെൺമക്കളെ പ്രദാനം ചെയ്യുന്നു. അവൻ ഉദ്ദേശിക്കുന്നവർക്ക് ആൺമക്കളെയും പ്രദാനം ചെയ്യുന്നു. ○ അല്ലെങ്കിൽ അവർക്ക് അവൻ ആൺമക്കളെയും പെൺമക്കളെയും ഇടകലർത്തികൊടുക്കുന്നു. അവൻ ഉദ്ദേശിക്കുന്നവരെ അവൻ വന്ധ്യരാക്കുകയും ചെയ്യുന്നു. തീർച്ചയായും അവൻ സർവ്വജ്ഞനും സർവ്വശക്തനുമാകുന്നു.

# എല്ലാം നടക്കുന്നത് അല്ലാഹുവിന്റെ ഉദ്ദേശം പോലെ

ലോകത്ത് എല്ലാ കാര്യങ്ങളും ഉണ്ടാവുന്നതും ഉണ്ടാവാതിരിക്കുന്നതുമെല്ലാം അല്ലാഹുവിന്റെ ഉദ്ദേശത്തിനനുസരിച്ചാണ്. അല്ലാഹു പറയുന്നത് കാണുക:

قَالَ تَعَالَىٰ:﴿ وَرَبُّكَ يَخْلُقُ مَا يَشَآءُ وَيَخْتَارُ ۗ مَا كَانَ لَهُمُ ٱلْخِيَرَةُ ۚ سُبْحَٰنَ ٱللَّهِ وَتَعَٰلَىٰ عَمَّا يُشْرِكُونَ ﴿٦٨﴾ ﴾ القصص: ٦٨

നിന്റെ രക്ഷിതാവ് താൻ ഉദ്ദേശിക്കുന്നത് സൃഷ്ടിക്കുകയും, (ഇഷ്ടമുള്ളത്) തെരഞ്ഞെടുക്കുകയും ചെയ്യുന്നു. അവർക്ക് തെരഞ്ഞെടുക്കുവാൻ അർഹതയില്ല. അല്ലാഹു എത്രയോ പരിശുദ്ധനും, അവർ പങ്കുചേർക്കുന്നതിനെല്ലാം അതീതനുമായിരിക്കുന്നു.

അപ്പോൾ കാരണം കൊണ്ട് മാത്രം എല്ലാ കാര്യങ്ങളും സംഭവിച്ച് കൊള്ളണമെന്നില്ല. അല്ലാഹുവിന്റെ ഉദ്ദേശം കൂടി അതിൽ ഉണ്ടായിരിക്കണം.

# കാരണങ്ങൾ രണ്ട് വിധം

മുകളിൽ പറഞ്ഞ രൂപത്തിലുള്ള കാരണങ്ങൾ (الأسباب) രണ്ട് വിധമുണ്ട്. അനുവദിക്കപ്പെട്ടതും, അനുവദിക്കപ്പെടാത്തതും. അനുവദിക്കപ്പെട്ട കാരണത്തിനു ഉദാഹരണമാണ് വിവാഹം. വിവാഹത്തിലൂടെ സന്താനങ്ങൾ ഉണ്ടാവുക എന്നത് അനുവദിക്കപെട്ടതാണ്. എന്നാൽ സന്താനങ്ങൾ ഉണ്ടാവാൻ വ്യഭിചാരത്തെ കാരണമായി സ്വീകരിക്കാൻ പറ്റില്ല. അത് അനുവദനീയമല്ലാത്ത കാര്യമാണ്. അതല്ല വൻപാപങ്ങളിൽ പെട്ടതാണ്. അത് മുഖേന കുഴപ്പങ്ങളാണ് ഉണ്ടാവുക. അത് പോലെ തന്നെ സമ്പാദനത്തിനുള്ള കാരണം നമുക്കറിയാവുന്നതാണ്. അതിൽ ഹലാലായതും ഹറാമായതും ഉണ്ട്. ഹലാലായ സമ്പാദ്യത്തിന് ഉദാഹരണമാണ് അദ്ധ്വാനിച്ച് സമ്പത്ത് ഉണ്ടാക്കുക എന്നത്. എന്നാൽ മോഷണത്തിലൂടെയും മറ്റും സമ്പാദിക്കാൻ ശ്രമിച്ചാൽ അത് ഹറാമായ കാരണമാണ്. നമ്മൾ എപ്പോഴും സ്വീകരിക്കേണ്ടത് ഹലാലായതും അനുവദനീയവുമായ കാരണങ്ങളേയാണ്.

# രോഗവും ചികിത്സയും

അല്ലാഹു ഇവിടെ രോഗം ഇറക്കി. അതോടൊപ്പം തന്നെ അതിനുള്ള മരുന്നും ചികിത്സയും ഇറക്കുകയുണ്ടായി. ചികിത്സ എന്നതിനെ രോഗം മാറാനുള്ള കാരണമാക്കി മാറ്റുകയും ചെയ്തു. എന്നാൽ ചികിത്സിച്ചു എന്നത് കൊണ്ട് രോഗം മാറണമെന്നില്ല. അല്ലാഹു ഉദ്ദേശിച്ചാൽ മാറും, ഇല്ലെങ്കിൽ മാറുകയില്ല.

മുഹമ്മദ് ബിൻ അസ്‌ലം പറഞ്ഞത് കാണുക:

مُحَمَّدَ بْنَ أَسْلَمَ ، يُنْشِدُ: إِنَّ الطَّبِيبَ بِطِبِّهِ وَدَوَائِهِ ... لَا يَسْتَطِيعُ دِفَاعَ مَقْدُورٍ أَتَى

مَا لِلطَّبِيبِ يَمُوتُ بِالدَّاءِ الَّذِي ... قَدْ كَانَ يُبْرِئُ مِثْلَهُ فِيمَا مَضَى

هَلَكَ الْمُدَاوِي وَالْمُدَاوَى وَالَّذِي ... جَلَبَ الدَّوَاءَ وَبَاعَهُ وَمَنِ اشْتَرَى. ( شعب الإيمان – مقطوع)

നിശ്ചയം വൈദ്യന് തന്റെ വൈദ്യം കൊണ്ടും, മരുന്ന് കൊണ്ടും തനിക്ക് വിധിക്കപ്പെട്ട് എത്തിയ കാര്യത്തെ തടുക്കാൻ സാധിക്കുകയില്ല. മുമ്പ് താൻ ചികിത്സിച്ച് മാറ്റിയ രോഗം കൊണ്ട് മരിക്കാതിരിക്കാനും വൈദ്യന് സാധ്യമല്ല. ചികിത്സിക്കുന്നവനും, ചികിത്സിക്കപ്പെടുന്നവനും, മരുന്ന് കൊണ്ട് വന്നവനും, അത് വാങ്ങിയവനും, വിറ്റവനുമെല്ലാം നശിച്ചിട്ടുണ്ട്. (ഈ കവിത പാടിയ ആൾ ഇമാം ശാഫിഇയോ, അബുൽ അതാഹിയ്യയോ, ബശാർ ബിൻ ബുർദോ ആണെന്ന് പറയപ്പെടുന്നു)

ചികിത്സ എന്ന കാരണം കൊണ്ട് മാത്രം എല്ലാവരുടേയും രോഗം മാറിക്കൊള്ളണമെന്നില്ല എന്നർത്ഥം. എത്രയോ ആളുകൾ രോഗം മാറാൻ വേണ്ടി പരിശ്രമിക്കുന്നു, എന്നാൽ പലരും അതിൽ തന്നെ മരിക്കുകയും ചെയ്യുന്നു.

# എല്ലാ രോഗത്തിനും മരുന്നുണ്ട്

അല്ലാഹു ഇവിടേക്ക് രോഗം ഇറക്കിയിട്ടുണ്ടെങ്കിൽ അതോടൊപ്പം അത് മാറാനുള്ള മരുന്നും ഇറക്കിയിട്ടുണ്ട്. റസൂൽ ﷺ പറയുന്നത് കാണുക:

عَنْ أَبِي هُرَيْرَةَ رضي الله عنه عَنِ النَّبِيِّ صلى الله عليه وسلم قَالَ مَا أَنْزَلَ اللَّهُ دَاءً إِلَّا أَنْزَلَ لَهُ شِفَاءً (رواه البخاري)

അബൂ ഹുറൈറ رضي الله عنه നിവേദനം. റസൂൽ ﷺ പറഞ്ഞു: അല്ലാഹു (രോഗത്തിനുള്ള) ശമനം ഇറക്കാതെ ഒരു രോഗത്തേയും ഇറക്കിയിട്ടില്ല.

ഏതൊരു രോഗം അല്ലാഹു ഇറക്കിയിട്ടുണ്ടെങ്കിലും അതിനുള്ള മരുന്നും അല്ലാഹു ഇറക്കിയിട്ടുണ്ടെന്ന് ഇതിൽ നിന്നും മനസ്സിലാക്കാം. എന്നാൽ അത് എല്ലാവർക്കും അറിഞ്ഞ് കൊള്ളണമെന്നില്ല. മറ്റൊരു ഹദീസ് കാണുക:

عن أبي سعيد الخدري رضي الله عنه أن النبي صلى الله عليه وسلم قال إن الله لم ينزل داء أو لم يخلق داء إلا أنزل أو خلق له دواء علمه من علمه وجهله من جهله إلا السام قالوا يا رسول الله وما السام قال الموت

( أخرجه الحاكم في المستدرك) قال الألباني : صحيح

അബൂ സഈദിൽ ഖുദ്രി رضي الله عنه നിവേദനം. നബി ﷺ പറഞ്ഞു: നിശ്ചയം അല്ലാഹു ഒരു രോഗത്തേയും ഇറക്കിയിട്ടില്ല, അല്ലെങ്കിൽ സൃഷ്ടിച്ചിട്ടില്ല– അതിന് മരുന്ന് ഇറക്കിയിട്ടല്ലാതെ അല്ലെങ്കിൽ (മരുന്ന്) സൃഷ്ടിച്ചിട്ടല്ലാതെ. അത് അറിഞ്ഞവൻ അത് അറിഞ്ഞിരിക്കുന്നു, അറിയാത്തവൻ അതിനെ തൊട്ട് അറിവില്ലാത്തവനായിരിക്കുന്നു. السام ഒഴികെ അവർ പറഞ്ഞു: അല്ലാഹുവിന്റെ ദൂതരേ എന്താണ് السام റസൂൽ ﷺ പറഞ്ഞു: മരണം. (അഥവാ മരണമല്ലാത്ത എല്ലാ രോഗത്തിനും അല്ലാഹു മരുന്ന് ഇറക്കിയിട്ടുണ്ട്, ആ മരുന്നുകളെ കുറിച്ച് മനസ്സിലാക്കാൻ സാധിക്കുന്നവർക്ക് അതിൽ നിന്ന് ശമനം നേടാം, അല്ലാത്തവർക്ക് അതിന് ഒരു പക്ഷേ സാധിക്കുകയുമില്ല).

ചികിത്സ എന്നത് രോഗം മാറാൻ കാരണമാണെങ്കിലും അത് കൊണ്ട് എല്ലാവരുടേയും രോഗം മാറിക്കൊള്ളണമെന്നില്ല. സാധാരണ ചികിത്സയാണെങ്കിലും, ഇസ്ലാമിക മന്ത്രങ്ങളാണെങ്കിലും അങ്ങനെ തന്നെയാണ്. അല്ലാഹുവിന്റെ ഖദർ അനുസരിച്ച് മാത്രമാണ് കാര്യങ്ങൾ നടക്കുന്നതും നടക്കാതിരിക്കുന്നതും.

# കരിഞ്ചീരകം മരണമല്ലാത്ത എല്ലാ രോഗത്തിനും ശിഫയാണ്

കരിഞ്ചീരകം മരണമല്ലാത്ത എല്ലാ രോഗത്തിനും ശിഫയാണെന്ന് റസൂൽ ﷺ പറയുന്നത് കാണുക.

عن أَبِي سَلَمَةَ وَسَعِيد بْن الْمُسَيَّبِ أَنَّ أَبَا هُرَيْرَةَ أَخْبَرَهُمَا أَنَّهُ سَمِعَ رَسُولَ اللهِ صلى الله عليه وسلم يَقُولُ فِي الْحَبَّةِ السَّوْدَاءِ شِفَاءٌ مِنْ كُلِّ دَاءٍ إِلَّا السَّامَ قَالَ ابْنُ شِهَابٍ وَالسَّامُ الْمَوْتُ (رواه البخاري)

അബൂ ഹുറൈറ ﷺ പറഞ്ഞു: അദ്ധേഹം, റസൂൽ ﷺ കരിഞ്ചീരകത്തെ കുറിച്ച് അത് മരണമല്ലാത്ത എല്ലാ രോഗത്തിനും ശമനമാണെന്ന് പറയുന്നതായി കേട്ടു: ഇബ്നു ശിഹാബ് പറഞ്ഞു: السَّام എന്നാൽ മരണമാണ്.

ഇമാം ബുഖാരി റിപ്പോർട്ട് ചെയ്യുന്ന ഈ ഹദീസിനെ പോലും പരിഹസിക്കുന്നവരും, നിഷേധിക്കുന്നവരും ഉണ്ട്. അങ്ങനെയുള്ള ആളുകളിൽ പെടാതിരിക്കാൻ നാം ശ്രമിക്കണം.

രോഗ ശമനത്തിന് ഇസ്‌ലാം അനുവദനീയമാക്കിയ കാരണങ്ങളെയായിരിക്കണം നാം സ്വീകരിക്കേണ്ടത്. അത് പോലെ തന്നെ അല്ലാഹുവിന്റെ ഖദറിലും, ഖദ്വാഇലും ( القضاء والقدر) ഉള്ള വിശ്വാസത്തോട് കൂടിയായിരിക്കുകയും വേണം. ഏത് നന്മയും തിന്മയും അല്ലാഹുവിൽ നിന്നാണ് ഉണ്ടാകുന്നതെന്ന ഉറച്ച വിശ്വാസം നമ്മിൽ ഉണ്ടായിരിക്കുകയും വേണം. നാം സ്വീകരിക്കുന്ന കാരണത്തെ മാത്രം നാം അവലംബമാക്കരുത്. അഥവാ ഈ ചികിത്സ കൊണ്ടാണ് എന്റെ രോഗം മാറിയതെന്ന് നാം വിശ്വസിക്കരുത്. അതോടൊപ്പം അല്ലാഹുവിന്റെ തൗഫീഖ് കൂട്ടി പറയണം.

കാരണങ്ങൾ എല്ലാം നാം ചെയ്യുകയും, അല്ലാഹുവിലേക്ക് എല്ലാം ഭരമേൽപിക്കുകയും ചെയ്യുക എന്നതാണ് നാം ചെയ്യേണ്ടത്. അല്ലാതെ എല്ലാ കാര്യങ്ങളും ഡോക്ടറിലേക്കും, മരുന്നിലേക്കും ഭരമേൽപ്പിക്കാവുന്നതല്ല. ഈ കാരണങ്ങളെ കൊണ്ടാണ് രോഗം മാറിയത് എന്ന് നാം പറയരുത്. അല്ലാഹുവിന്റെ വിധി കൊണ്ടാണ് മാറിയത് എന്ന് നാം പറയുക. ഇതാണ് ഒരു വിശ്വാസി ചെയ്യുക.

## രോഗം മുഖേന വിശ്വാസിക്ക് പ്രതിഫലം

ഒരു വിശ്വാസിക്ക് രോഗം വരികയും അതിൽ അവൻ ക്ഷമിക്കുകയും ചെയ്താൽ അത് മുഖേന അവന് അല്ലാഹു പ്രതിഫലങ്ങൾ നൽകുകയും, പാപങ്ങൾ പൊറുത്ത് കൊടുക്കുകയും ചെയ്യും. നന്മ ബാധിച്ചാലും തിൻമ ബാധിച്ചാലും അവന് നന്മയാണ്. റസൂൽ ﷺ പറയുന്നത് കാണുക:

عن أَبي يحيى صهيب بن سنانٍ رضي الله عنه ، قَالَ : قَالَ رسولُ الله صلى الله عليه وسلم : (عَجَباً لأمْرِ المُؤمنِ إنَّ أمْرَهُ كُلَّهُ لَهُ خيرٌ ولَيسَ ذلِكَ لأَحَدٍ إلاَّ للمُؤْمِن : إنْ أَصَابَتْهُ سَرَّاءُ شَكَرَ فَكانَ خَيراً لَهُ ، وإنْ أصَابَتْهُ ضَرَاءُ صَبَرَ فَكانَ خَيْراً لَهُ ) رواه مسلم .

അബൂ യഹ് യ സ്വുഹൈബു ബ്നി സിനാൻ ﷺ നിവേദനം ചെയ്യുന്നു. റസൂൽ ﷺ പറഞ്ഞു: ഒരു വിശ്വാസിയുടെ കാര്യം അൽഭുതമാണ്. നിശ്ചയം അവന്റെ എല്ലാ കാര്യങ്ങളും അവന് നന്മയാണ്. അത് വിശ്വാസിക്കല്ലാതെ ഒരാൾക്കും ഇല്ല. അവന് നന്മ ബാധിച്ചാൽ അവൻ നന്ദി കാണിക്കും, അപ്പോൾ അവനത് നന്മയാണ്. അവന് പ്രയാസം ബാധിച്ചാൽ അവൻ ക്ഷമിക്കും, അപ്പോൾ അവനതും നന്മയാണ്.

അപ്പോൾ ഏതൊരു നന്മ അല്ലാഹു നമുക്ക് നൽകിയാലും അതിലെല്ലാം നന്ദി കാണിക്കുകയും, തിന്മ ബാധിച്ചാൽ അതിലെല്ലാം ക്ഷമിക്കുകയും ചെയ്യൽ നമുക്ക് നിർബന്ധമാണ്.

## രോഗത്തെ മാറ്റുന്നത് അല്ലാഹുവാണ്

രോഗം ബാധിച്ചാൽ അത് മാറ്റുന്നത് അല്ലഹു ആണെന്ന് ഇബ്റാഹീം عليه السلام പറഞ്ഞതായി വിശുദ്ധ ഖുർആൻ അറിയിക്കുന്നു.

قَالَ تَعَالَىٰ: ﴿ وَإِذَا مَرِضْتُ فَهُوَ يَشْفِينِ ﴿٨٠﴾ ﴾ الشعراء: ٨٠

എനിക്ക് രോഗം ബാധിച്ചാൽ അവനാണ് എന്നെ സുഖപ്പെടുത്തുന്നത്.

സൗദി അറേബ്യയിലെ ആശുപത്രികളിൽ ഈ ആയത്ത് എഴുതി വെച്ചതായി നമുക്ക് കാണാം.

പ്രാർത്ഥനക്ക് ഉത്തരം നൽകുന്നതും, തിൻമകളെ എല്ലാം മാറ്റുന്നവനും അല്ലാഹുവാണെന്ന് അല്ലാഹു അറിയിക്കുന്നു:

قَالَ تَعَالَىٰ: ﴿ أَمَّن يُجِيبُ ٱلْمُضْطَرَّ إِذَا دَعَاهُ وَيَكْشِفُ ٱلسُّوٓءَ وَيَجْعَلُكُمْ خُلَفَآءَ ٱلْأَرْضِ ۗ أَءِلَٰهٌ مَّعَ ٱللَّهِ ۚ قَلِيلًا مَّا تَذَكَّرُونَ ﴿٦٢﴾ ﴾ النمل: ٦٢

അഥവാ, കഷ്ടപ്പെട്ടവൻ വിളിച്ചു പ്രാർത്ഥിച്ചാൽ അവന്നു ഉത്തരം നൽകുകയും വിഷമം നീക്കികൊടുക്കുകയും, നിങ്ങളെ ഭൂമിയിൽ പ്രതിനിധികളാക്കുകയും ചെയ്യുന്നവനോ (അതല്ല, അവരുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം വേറെ വല്ല ദൈവവുമുണ്ടോ? കുറച്ച് മാത്രമേ നിങ്ങൾ ആലോചിച്ച് മനസ്സിലാക്കുന്നുള്ളൂ.

ഇതിന്റെ അർത്ഥം അല്ലാഹു അല്ലാതെ ഈ കാര്യങ്ങൾക്ക് മറ്റാരുമില്ല എന്നാണ്. അല്ലാഹുവിനോട് മാത്രമായിരിക്കണം നാം പ്രാർത്ഥിക്കേണ്ടത്. ഏത് പ്രയാസങ്ങൾ വന്നാലും അല്ലാഹുവിലേക്കായിരിക്കണം നാം മടങ്ങേണ്ടത്. സൃഷ്ടികളിലേക്ക് ഭരമേൽപിക്കുന്ന അവസ്ഥ ഉണ്ടാവരുത്.

രോഗങ്ങളും പ്രയാസങ്ങളും ഉണ്ടാവുമ്പോൾ നഫീസത്ത് മാലയും, ബദ്ർ മാലയുമൊക്കെ പാടിക്കൊണ്ട് സൃഷ്ടികളിലേക്ക് അഭയം തേടിക്കൊണ്ടാണ് അതിനെ നീക്കാൻ ശ്രമിക്കുന്നതെങ്കിൽ, പ്രയാസങ്ങൾ നീങ്ങിയാലും, ഇല്ലെങ്കിലും അവൻ നരകാവകാശിയാകുമെന്നത് ഉറപ്പാണ്. കാരണം അവൻ അല്ലാഹുവിന് മാത്രം കൊടുക്കേണ്ട ആരാധന അല്ലാഹു അല്ലാത്തവർക്ക് കൊടുത്തവനാണ്.

പൂജാരിയുടെ അടുക്കൽ പോയാലും ഒരു പക്ഷേ രോഗം മാറിയേക്കാം. മാറാതിരിക്കുന്നതും സാധാരണയാണ്. അല്ലാഹു അവനെ പരീക്ഷിക്കാൻ വേണ്ടി രോഗം മാറ്റി കൊടുത്തേക്കാം. ഇത്തരം സംഭവങ്ങൾ പരീക്ഷണങ്ങളാണെന്ന് വിശ്വാസി മനസ്സിലാക്കണം.

## അല്ലാഹുവിന്റെ പരിശോധനയെ സൂക്ഷിക്കുക

ആരാണ് നല്ലവർ ആരാണ് മോശപ്പെട്ടവർ എന്നൊക്കെ പരിശോധിക്കാൻ വേണ്ടിയാണ് ഇത്തരം കാര്യങ്ങൾ. അല്ലാഹു പറഞ്ഞത് പോലെ:

قَالَ تَعَالَىٰ: ﴿ لِيَمِيزَ ٱللَّهُ ٱلْخَبِيثَ مِنَ ٱلطَّيِّبِ وَيَجْعَلَ ٱلْخَبِيثَ بَعْضَهُۥ عَلَىٰ بَعْضٍ فَيَرْكُمَهُۥ جَمِيعًا فَيَجْعَلَهُۥ فِى جَهَنَّمَ ۚ أُو۟لَٰٓئِكَ هُمُ ٱلْخَٰسِرُونَ ﴿٣٧﴾ ﴾ الأنفال: ٣٧

അല്ലാഹു നല്ലതിൽ നിന്ന് ചീത്തയെ വേർതിരിക്കാനും ചീത്തയെ ഒന്നിനുമേൽ മറ്റൊന്നായി ഒന്നിച്ചു കൂമ്പാരമാക്കി നരകത്തിലിടാനും വേണ്ടിയത്രെ അത്. അക്കൂട്ടർ തന്നെയാണ് നഷ്ടം പറ്റിയവർ.

അത് കൊണ്ട് തന്നെ ഏതെങ്കിലും സൃഷ്ടിയുടെ അടുക്കൽ ആരെങ്കിലും പോയത് കൊണ്ട് പ്രയാസങ്ങൾ നീങ്ങി എന്ന് കേൾക്കുമ്പോൾ ആ ശിർക്ക് ചെയ്യുന്നത് നല്ലതാണെന്ന് നാം വിചാരിക്കരുത്. മുഹ്‌യുദ്ധീൻ ശൈഖേ എന്റെ നഷ്ടപ്പെട്ട സാധനം തിരിച്ച് നൽകണേ എന്ന് പറയുന്നവന് അത് തിരിച്ച് കിട്ടിയാൽ അത് (ശിർക്ക്) നല്ലതാണെന്ന് ഒരിക്കലും ആരും പറയരുത്. മനുഷ്യരെ ശിർക്കിൽ തന്നെ ഉറപ്പിച്ച് നിർത്താൻ വേണ്ടി ഒരു പക്ഷേ ശൈത്വാൻ നഷ്ടപ്പെട്ട സാധനം അവനറിയുമെങ്കിൽ അറിയിച്ച് കൊടുത്തേക്കാം. ശൈത്വാന് ആവശ്യം ആദമിന്റെ സന്തതി ശിർക്കിൽ തന്നെ കഴിയണമെന്നതാണ്. ഇത് വിശ്വാസികൾ തിരിച്ചറിയണം.

ചുരുക്കത്തിൽ നാം സ്വീകരിക്കേണ്ടത് അനുവദനീയമായ ചികിത്സാ രീതികളായിരിക്കണം. അല്ലാത്തതിലൂടെ ഫലം കിട്ടിയാലും ഇല്ലെങ്കിലും.

## പൂജാരികളും കണക്കപ്പിള്ളകളും

പൂജാരിയുടേയും, കണക്കൻമാരുടേയും, ഇലയിലും, തോലിലും അല്ലാത്തവയിലും ജിന്നുകളുടേയും, പിശാചുകളുടേയും പേരുകൾ എഴുതുന്നവരുടേയും, ഏലസ്സുകളും ഉറുക്കുകളും കെട്ടിക്കൊടുക്കുന്നവരുടേയും അടുക്കൽ പോവാൻ പാടില്ല. അങ്ങനെയുള്ളവരുടെ അടുക്കൽ സമീപിച്ചാൽ അവൻ വലിയ പാപം ചെയ്തവനാണ്. അവൻ ഇത്തരക്കാർ മുഖേനയാണ് രോഗം മാറുന്നതെന്ന് വിശ്വസിക്കുന്നവനായിട്ടാണ് ഇവരെ സമീപിക്കുന്നതെങ്കിൽ അവൻ വിശുദ്ധ ഖുർആനിൽ അവിശ്വസിച്ചവനാണ്. റസൂൽ ﷺ പറയുന്നു:

عن جابر بن عبد الله رضي الله عنه عن النبي صلى الله عليه وسلم قال من أتى كاهنا فصدقه بما قال فقد كفر بما أنزل على محمد صلى الله عليه وسلم رواه البزار بإسناد جيد قوي – قال الألباني صحيح في صحيح الترغيب والترهيب.

ജാബിർ رضي الله عنه നിവേദനം. നബി ﷺ പറഞ്ഞു: ആരെങ്കിലും ഒരു പൂജാരിയുടെ അടുക്കൽ പോവുകയും അവൻ പറയുന്നത് വിശ്വസിക്കുകയും (സത്യപ്പെടുത്തുകയും) ചെയ്താൽ അവൻ മുഹമ്മദ് ﷺ യുടെ മേൽ അവതരിപ്പിക്കപ്പെട്ടതിൽ (വിശുദ്ധ ഖുർആനിൽ) അവിശ്വസിച്ചിരിക്കുന്നു.

ഇനി ഈ വിശ്വാസമൊന്നുമില്ലാതെയാണെങ്കിലും എന്തെങ്കിലും അവനോട് ചോദിച്ചാൽ അവന്റെ നാൽപത് ദിവസത്തെ നമസ്കാരം സ്വീകരിക്കപ്പെടില്ല. റസൂൽ ﷺ പറയുന്നത് കാണുക:

عن صفية عن بعض أزواج النبي صلى الله عليه وسلم عن النبي صلى الله عليه وسلم قال من أتى عرافا فسأله عن شيء لم تقبل له صلاة أربعين ليلة (رواه مسلم)

സ്വഫിയ്യ رضي الله عنها നബി ﷺ യുടെ ചില ഭാര്യമാരിൽ നിന്നും നിവേദനം ചെയ്യുന്നു. നബി ﷺ പറഞ്ഞു: ആരെങ്കിലും ജോത്സ്യന്റെ അടുക്കൽ എത്തുകയും, അവനോട് എന്തിനെയെങ്കിലും കുറിച്ച് ചോദിക്കുകയും ചെയ്താൽ അവന്റെ നാൽപത് ദിവസത്തെ നമസ്കാരം സ്വീകരിക്കപ്പെടുകയില്ല.

ഇസ്ലാം പഠിപ്പിച്ച മന്ത്രങ്ങൾ ചൊല്ലുന്നവർ ഈ ഗണത്തിൽ പെടില്ല. വിശുദ്ധ ഖുർആനും പ്രവാചകൻ ﷺ പഠിപ്പിച്ച മന്ത്രങ്ങളും മാത്രം ഉപയോഗിക്കുന്നവരാണവർ.

## മാരണം (സിഹ്ർ)

മാരണം എന്ന ഒരു സംഭവം ഉണ്ടെന്നും, അത് കൊണ്ട് ദ്രോഹം ഉണ്ടാവുമെന്നും, അത് ചെയ്യാൻ പാടില്ലെന്നും ഇസ്ലാം പഠിപ്പിക്കുന്നുണ്ട്. അല്ലാഹു പറയുന്നത് കാണുക:

قَالَ تَعَالَى: ﴿ وَٱتَّبَعُواْ مَا تَتْلُواْ ٱلشَّيَـٰطِينُ عَلَىٰ مُلْكِ سُلَيْمَـٰنَ ۖ وَمَا كَفَرَ سُلَيْمَـٰنُ وَلَـٰكِنَّ ٱلشَّيَـٰطِينَ كَفَرُواْ يُعَلِّمُونَ ٱلنَّاسَ ٱلسِّحْرَ وَمَآ أُنزِلَ عَلَى ٱلْمَلَكَيْنِ بِبَابِلَ هَـٰرُوتَ وَمَـٰرُوتَ ۚ وَمَا يُعَلِّمَانِ مِنْ أَحَدٍ حَتَّىٰ يَقُولَآ إِنَّمَا نَحْنُ فِتْنَةٌ فَلَا تَكْفُرْ ۖ فَيَتَعَلَّمُونَ مِنْهُمَا مَا يُفَرِّقُونَ بِهِۦ بَيْنَ ٱلْمَرْءِ وَزَوْجِهِۦ ۚ وَمَا هُم بِضَآرِّينَ بِهِۦ مِنْ أَحَدٍ إِلَّا بِإِذْنِ ٱللَّهِ ۚ وَيَتَعَلَّمُونَ مَا يَضُرُّهُمْ وَلَا يَنفَعُهُمْ ۚ ﴾ البقرة: ١٠٢

സുലൈമാൻ നബിയുടെ രാജവാഴ്ചയുടെ (രഹസ്യമെന്ന) പേരിൽ പിശാചുക്കൾ പറഞ്ഞുപരത്തിക്കൊണ്ടിരുന്നത് അവർ (ഇസ്രായീല്യർ) പിൻപറ്റുകയും ചെയ്തു. സുലൈമാൻ നബി ദൈവനിഷേധം കാണിച്ചിട്ടില്ല. എന്നാൽ ജനങ്ങൾക്ക് മാന്ത്രികവിദ്യ പഠിപ്പിച്ചുകൊടുത്ത് കൊണ്ട് പിശാചുക്കളാണ് ദൈവ നിഷേധത്തിൽ ഏർപെട്ടത്. ബാബിലോണിൽ ഹാറൂത്തെന്നും മാറൂത്തെന്നും പേരുള്ള രണ്ടു മാലാഖമാർക്ക് ലഭിച്ചതിനെയും (പറ്റി പിശാചുക്കൾ പറഞ്ഞുണ്ടാക്കി ക്കൊണ്ടിരുന്നത് അവർ പിന്തുടർന്നു). എന്നാൽ ഹാറൂത്തും മാറൂത്തും ഏതൊരാൾക്ക് പഠിപ്പിക്കുമ്പോഴും, ഞങ്ങളുടേത് ഒരു പരീക്ഷണം മാത്രമാകുന്നു; അതിനാൽ (ഇത് ഉപയോഗിച്ച്) ദൈവനിഷേധത്തിൽ ഏർപെടരുത് എന്ന് അവർ പറഞ്ഞുകൊടുക്കാതിരുന്നില്ല. അങ്ങനെ അവരിൽ നിന്ന് ഭാര്യാഭർത്താക്കൻമാർക്കിടയിൽ ഭിന്നതയുണ്ടാക്കുവാനുള്ള തന്ത്രങ്ങൾ ജനങ്ങൾ പഠിച്ച് കൊണ്ടിരുന്നു. എന്നാൽ അല്ലാഹുവിന്റെ അനുമതി കൂടാതെ അതുകൊണ്ട് യാതൊരാൾക്കും ഒരു ദ്രോഹവും ചെയ്യാൻ അവർക്ക് കഴിയില്ല. അവർക്ക് തന്നെ ഉപദ്രവമുണ്ടാക്കുന്നതും ഒരു പ്രയോജനവും ചെയ്യാത്തതുമായ കാര്യമാണ് അവർ പഠിച്ചു കൊണ്ടിരുന്നത്. അത് (ആ വിദ്യ) ആർ വാങ്ങി (കൈവശപ്പെടുത്തി) യോ അവർക്ക് പരലോകത്ത് യാതൊരു വിഹിതവുമുണ്ടാവില്ലെന്ന് അവർ ഗ്രഹിച്ചുകഴിഞ്ഞിട്ടുണ്ട്. അവരുടെ ആത്മാവുകളെ വിറ്റ് അവർ വാങ്ങിയ വില വളരെ ചീത്ത തന്നെ. അവർക്ക് വിവരമുണ്ടായിരുന്നെങ്കിൽ!

മാരണം കൊണ്ട് ദ്രോഹം ഉണ്ടാവും. അതും അല്ലാഹു ഉദ്ദേശിച്ചെങ്കിൽ മാത്രമേ ഉണ്ടാവൂ എന്ന് ഈ ആയത്തിൽ നിന്നും നമുക്ക് മനസ്സിലാക്കാൻ സാധിക്കും. മാരണം ചെയ്യാൻ പാടില്ല. അങ്ങനെ ചെയ്യുന്നവർക്ക് വലിയ ശിക്ഷയാണ് ഇസ്‌ലാം നിശ്ചയിച്ചിട്ടുള്ളത്.

## മാരണം വൻ പാപം

ഏഴ് വൻപാപങ്ങളുടെ ഗണത്തിൽ റസൂൽ ﷺ മാരണത്തേയും ഉൾപെടുത്തിയത് നമുക്ക് ഹദീസിൽ കാണാൻ സാധിക്കും. റസൂൽ ﷺ പറയുന്നു:

عَنْ أَبِي هُرَيْرَةَ رضي الله عنه عَنِ النَّبِيِّ صلى الله عليه وسلم قَالَ اجْتَنِبُوا السَّبْعَ الْمُوبِقَاتِ قَالُوا يَا رَسُولَ اللهِ وَمَا هُنَّ قَالَ الشِّرْكُ بِاللهِ وَالسِّحْرُ وَقَتْلُ النَّفْسِ الَّتِي حَرَّمَ اللهُ إِلَّا بِالْحَقِّ وَأَكْلُ الرِّبَا وَأَكْلُ مَالِ الْيَتِيمِ وَالتَّوَلِّي يَوْمَ الزَّحْفِ وَقَذْفُ الْمُحْصَنَاتِ الْمُؤْمِنَاتِ الْغَافِلَاتِ – رواه البخاري ومسلم

അബൂ ഹുറൈറ رضي الله عنه നിവേദനം. നബി ﷺ പറഞ്ഞു: നിങ്ങൾ ഏഴ് വൻപാപങ്ങൾ ഉപേക്ഷിക്കുക. അവർ ചോദിച്ചു: അല്ലാഹുവിന്റെ ദൂതരേ അവ ഏതെല്ലാമാണ്? റസൂൽ ﷺ പറഞ്ഞു: അല്ലാഹുവിൽ പങ്ക് ചേർക്കൽ, മാരണം, അല്ലാഹു (വധിക്കൽ) നിഷിദ്ധമാക്കിയ ശരീരത്തെ അന്യായമായി വധിക്കൽ, പലിശ തിന്നൽ, അനാഥയുടെ ധനം തിന്നൽ, യുദ്ധക്കളത്തിൽ നിന്നും തിരിഞ്ഞോടൽ, പതിവ്രതകളും, നീചവൃത്തികളെ തൊട്ട് അശ്രദ്ധരുമായ വിശ്വാസിനികളെ കുറിച്ച് (വ്യഭിചാര) ആരോപണം പറയൽ (എന്നിവയാണത്)

ഈ ഹദീസിൽ ഏഴ് വൻപാപങ്ങളിൽ രണ്ടാമത്തേതായി റസൂൽ ﷺ പഠിപ്പിച്ചത് മാരണമാണ്.

## ആരോഗ്യം സംരക്ഷിക്കപ്പെടണം

ഇസ്‌ലാം ആരോഗ്യത്തെ സംരക്ഷിക്കാൻ കൽപിക്കുന്നുണ്ട്. അതിനുള്ള ഒരു ഉദാഹരണമാണ് നോമ്പ് കാലത്ത് ആരെങ്കിലും യാത്ര പോവുകയാണെങ്കിൽ, അല്ലെങ്കിൽ രോഗബാധിതനായാൽ ആ സന്ദർഭത്തിലെ നോമ്പുകൾ പിന്നീട് നോറ്റ് വീട്ടിയാൽ മതി എന്നുള്ള ഇസ്‌ലാമിന്റെ നിർദേശം. അല്ലാഹു പറയുന്നു:

قَالَ تَعَالَى: ﴿ أَيَّامًا مَّعْدُودَاتٍ ۚ فَمَن كَانَ مِنكُم مَّرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ ۚ ﴾ البقرة: ١٨٤

എണ്ണപ്പെട്ട ഏതാനും ദിവസങ്ങളിൽ മാത്രം. നിങ്ങളിലാരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ മറ്റു ദിവസങ്ങളിൽ നിന്ന് അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്.)

അത് പോലെ തന്നെ തണുപ്പ് കാരണമോ, രോഗം മൂലമോ അംഗശുദ്ധി വരുത്താൻ വെള്ളം ഉപയോഗിക്കാൻ സാധിക്കുകയില്ലെങ്കിൽ തയമ്മും ചെയ്താൽ മതി എന്ന കൽപനയും ഇതിന് ഉദാഹരണമാണ്. അല്ലാഹു പറയുന്നത് കാണുക:

قَالَ تَعَالَى: ﴿ وَإِن كُنتُمْ جُنُبًا فَاطَّهَّرُوا ۚ وَإِن كُنتُم مَّرْضَىٰ أَوْ عَلَىٰ سَفَرٍ أَوْ جَاءَ أَحَدٌ مِّنكُم مِّنَ الْغَائِطِ أَوْ لَامَسْتُمُ النِّسَاءَ فَلَمْ تَجِدُوا مَاءً فَتَيَمَّمُوا صَعِيدًا طَيِّبًا فَامْسَحُوا بِوُجُوهِكُمْ وَأَيْدِيكُم مِّنْهُ ۚ ﴾ المائدة: ٦

നിങ്ങൾ രോഗികളാകുകയോ യാത്രയിലാകുകയോ ചെയ്താൽ, അല്ലെങ്കിൽ നിങ്ങളിലൊരാൾ മലമൂത്രവിസർജ്ജനം കഴിഞ്ഞ് വരികയോ, നിങ്ങൾ സ്ത്രീകളുമായി സംസർഗം നടത്തുകയോ ചെയ്തിട്ട് നിങ്ങൾക്ക് വെള്ളം കിട്ടിയില്ലെങ്കിൽ ശുദ്ധമായ ഭൂമുഖം തേടിക്കൊള്ളുക. എന്നിട്ട് അതുകൊണ്ട് നിങ്ങളുടെ മുഖവും കൈകളും തടവുക.

ഈ നിലക്കെല്ലാം ഇസ്‌ലാം ആരോഗ്യത്തിന് വളരെ അധികം പ്രാധാന്യം നൽകുന്നത് നമുക്ക് കാണാം.

രോഗം ഉണ്ടാവരുത് എന്നതിനാണ് ഇസ്‌ലാം പ്രാമുഖ്യം നൽകുന്നത്. രോഗത്തിൽ നിന്നുമുള്ള സംരക്ഷണം നേടാനാണ് ഇസ്‌ലാം നിർദേശിക്കുന്നത്. വുദൂഅ് കൊണ്ടും നമസ്കാരം കൊണ്ടുമെല്ലാം ആരോഗ്യപരമായ ധാരാളം ഗുണങ്ങൾ ഉണ്ടാവുന്നുണ്ട്. ആ ഗുണങ്ങൾ കിട്ടണം എന്ന ഉദ്ദേശ്യത്തോടെയാവരുത് നമ്മുടെ നമസ്കാരവും വുദൂഉം നാം ചെയ്യേണ്ടത്. നോമ്പ് കൊണ്ടും ആരോഗ്യപരമായ ധാരാളം നന്മകളും നമുക്ക് ലഭിക്കുന്നുണ്ട്. ധാരാളം രോഗങ്ങൾ മാറാൻ നോമ്പ് കൊണ്ട് സഹായകമാകുന്നുണ്ട് എന്ന് ആധുനികരായ അമുസ്‌ലിം ശാസ്ത്രജ്ഞർ വരെ പറയുന്നുണ്ട്. ഇസ്‌ലാം ഉദ്ദേശിക്കുന്നതും ആളുകൾക്ക് ഇഹപര നന്മകൾ ഉണ്ടാവണമെന്നതാണ്.

ഹജ്ജിന്റെ സന്ദർഭത്തിൽ തലയിൽ പേൻ പോലെയുള്ള ബുദ്ധിമുട്ടുകൾ ഉള്ള ആൾക്ക് ഇഹ്റാമിൽ മുടി എടുക്കാൻ ഇസ്‌ലാം അനുവാദം നൽകുന്നുണ്ട്.

## രോഗം വരാതിരിക്കാനുള്ള മുൻകരുതലുകൾ നാം നടത്തണം

രോഗം വരുമ്പോൾ ചികിത്സിക്കണമെന്ന് അറിയിക്കുന്ന ഇസ്‌ലാം രോഗം വരാതിരിക്കാനുള്ള കാര്യങ്ങൾ ശ്രദ്ധിക്കാനും പഠിപ്പിക്കുന്നുണ്ട്. അതിൽ പെട്ടതാണ്, ഭക്ഷണം കഴിക്കുമ്പോൾ നാം ശ്രദ്ധിക്കേണ്ട കാര്യം. റസൂൽ ﷺ പറയുന്നു:

عن أَبِي كريمة المقدام بن معد يكرِبَ رضي الله عنه ، قَالَ : سَمِعْتُ رسولَ الله صلى الله عليه وسلم ، يقول: (مَا مَلأَ آدَمِيٌّ وِعَاء شَرّاً مِنْ بَطْنٍ ، بِحَسْبِ ابنِ آدَمَ أُكُلاَتٌ يُقِمْنَ صُلْبَهُ ، فإنْ كَانَ لا مَحالَةَ فثُلُثٌ لِطَعَامِهِ ، وَثُلُثٌ لِشَرابِهِ ، وَثُلُثٌ لِنَفَسه) رواه الترمذي و ابن ماجه وقال الألباني : صحيح.

മിഖ്ദാമു ബ്നി മഅ്ദീ കർബ് رضي الله عنه പറഞ്ഞു: റസൂൽ ﷺ പറയുന്നതായി ഞാൻ കേട്ടു: ആദം സന്തതി വയറല്ലാത്ത ഒരു പാത്രവും തിന്മ കൊണ്ട് നിറക്കുകയില്ല. (വയർ എന്ന പാത്രം നിറക്കുന്നത് മൂലമുണ്ടാകുന്ന ദൂഷ്യം മറ്റൊരു പാത്രം നിറക്കുമ്പോഴും ഉണ്ടാവുകയില്ലെന്ന് സാരം). തന്റെ മുതുകിനെ നിവർത്താൻ മാത്രം ഉതകുന്ന ചെറിയ കുറച്ച് ഉരുളകൾ മതി ആദം സന്തതിക്ക്. ഇനി അത് മതിയായില്ലെങ്കിൽ, അപ്പോൾ മൂന്നിലൊരു ഭാഗം ഭക്ഷണത്തിനും, മൂന്നിലൊരു ഭാഗം പാനീയത്തിനും മൂന്നിൽ ഒരു ഭാഗം ശ്വാസത്തിനും (വിടുക).

ഭക്ഷണം കഴിക്കുമ്പോൾ പാകത്തിന് കഴിക്കണം. ഈ ഹദീസിൽ ഒരു മനുഷ്യന് എത്രഭക്ഷണമാണ് അവന് തന്റെ മുതുകിനെ നിവർത്താൻ ആവശ്യമായത് എന്ന് റസൂൽ ﷺ

നമ്മെ പഠിപ്പിക്കുന്നു. ഭക്ഷണം അധികമാകുമ്പോൾ ധാരാളം രോഗങ്ങൾ വരുമെന്നത് ആധുനികരായ ഡോക്ടർമാർ നമ്മെ അറിയിക്കുന്ന കാര്യവുമാണ്.

അറബിയിലെ ഒരു പഴമൊഴി കാണുക: الوقاية خير من العلاج മുൻകരുതലാണ് ചികിത്സയേക്കാൾ നല്ലത്.

രോഗം വന്നാൽ ചികിത്സിക്കുകയും വേണം. എല്ലാ രോഗത്തിനും മരുന്നുണ്ട് എന്ന് റസൂൽ ﷺ പറഞ്ഞതായി നമ്മൾ മനസ്സിലാക്കി.

റസൂൽ ﷺ അറിയിക്കുന്ന മറ്റൊരു ഹദീസ് കാണുക:

عن جابر عن رسول الله صلى الله عليه وسلم أنه قال لكل داء دواء فإذا أصيب دواء الداء برأ بإذن الله عز وجل- رواه مسلم

ജാബിർ رضي الله عنه നിവേദനം: റസൂൽ ﷺ പറഞ്ഞു: എല്ലാ രോഗത്തിനും മരുന്നുണ്ട്. ഒരു രോഗത്തിന്റെ മരുന്ന് ഫലിച്ചാൽ മഹാനും പ്രതാപവാനുമായ അല്ലാഹുവിന്റെ അനുമതിയോടെ അത് സുഖപ്പെടും.

## ചികിത്സയും ഖദറും

രോഗം മാറ്റാൻ വേണ്ടി ചികിത്സ കണ്ടെത്തുന്നത് അല്ലാഹുവിന്റെ ഖദറിലുള്ള വിശ്വാസത്തിന് വിപരീതമല്ല. അല്ലാഹുവിന്റെ ഖദറനുസരിച്ച് മാത്രമേ ഇവിടെ കാര്യങ്ങൾ സംഭവിക്കുകയുള്ളൂ.

عن أبي خزامة عن أبيه قال : سألت رسول الله صلى الله عليه وسلم فقلت : يا رسول الله أرأيت رقى نسترقيها ودواء نتداوى به وتقاة نتقيها هل ترد من قدر الله شيئا قال : هي من قدر الله حسن أخرجه الترمذي وابن ماجة والحاكم وأحمد – قال الألباني : حسن

അബൂ ഖുസാമ رضي الله عنه തന്റെ പിതാവ് യഅ്മറിൽ നിന്നും റിപ്പോർട്ട് ചെയ്യുന്നു. ഞാൻ റസൂൽ ﷺ യോട് ചോദിച്ചു: അല്ലാഹുവിന്റെ ദൂതരേ ഞങ്ങൾ മന്ത്രിക്കുന്ന മന്ത്രങ്ങളിലും, ഞങ്ങൾ ചികിത്സിക്കായി ഉപയോഗിക്കുന്ന മരുന്നിലും, ഞങ്ങൾ പ്രതിരോധമായി സ്വീകരിക്കുന്ന കാര്യങ്ങളിലും നിങ്ങൾ എന്ത് പറയുന്നു? അത് അല്ലാഹുവിന്റെ വല്ല ഖദറിനേയും തടുക്കുമോ? റസൂൽ ﷺ പറഞ്ഞു: അത് അല്ലാഹുവിന്റെ ഖദറിൽ പെട്ടതാണ്.

അല്ലാഹു നിനക്ക് രോഗം മാറ്റാൻ വിചാരിച്ചിട്ടുണ്ടെങ്കിൽ ആ രോഗം മാറാനുള്ള ചികിത്സയിലേക്ക് നീ എത്തുക തന്നെ ചെയ്യും എന്നതിലേക്കാണ് റസൂൽ ﷺ സൂചന നൽകുന്നത്.

അങ്ങനെ രോഗം മാറുകയും ചെയ്യും. ഇനി അല്ലാഹു വിചാരിക്കുന്നത് നിന്റെ രോഗം മാറ്റാനല്ലെങ്കിൽ നിനക്ക് അതിനുള്ള ചികിത്സയിലേക്ക് എത്താൻ കഴിയില്ല. ഇനി എത്തിയാൽ തന്നെ രോഗം മാറുകയുമില്ല.

## ഹറാം കൊണ്ട് ചികിത്സിക്കാൻ പാടില്ല

അല്ലാഹു ഹറാമാക്കിയ കള്ള്, പന്നി മാംസം പോലെയുള്ളത് കൊണ്ട് ചികിത്സിക്കാൻ പാടുള്ളതല്ല. ചികിത്സക്കായി അവ ഉപയോഗിക്കാനും പാടില്ല. ഉർവത്തു ബ്നി സ്സുബൈർ رضي الله عنه വിന് കാലിൽ ഒരു മുറിവുണ്ടായപ്പോൾ കാൽ മുറിക്കാൻ ഡോക്ടർ കൽപിക്കുകയും, മുറിക്കുമ്പോൾ വേദന അറിയാതിരിക്കാൻ ലഹരിയുള്ള പാനീയം (മദ്യം) കഴിക്കാൻ നിർദേശിച്ചപ്പോൾ അദ്ധേഹം അതിന് തയ്യാറാവാതിരുന്നത് ഇതിന് ഉദാഹരണമാണ്. ഇമാം ബൈഹഖി തന്റെ ശുഅബിൽ ഈമാനിൽ ഈ സംഭവം റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

അദ്ധേഹം നമസ്കരിച്ച് കൊണ്ടിരിക്കെയാണ് അദ്ധേഹത്തിന്റെ കാൽ മുറിച്ച് മാറ്റിയത്. അല്ലാഹുവുമായുള്ള ബന്ധം ഉണ്ടാവുമ്പോൾ മറ്റൊന്നും അറിയാൻ അദ്ധേഹത്തിന് സാധിക്കില്ല എന്നത് കൊണ്ടാണത്.

ജ്യോത്സ്യൻമാരുടേയും, തങ്ങൻമാരുടേയും മറ്റും അടുക്കൽ പോയി അനുവദനീയമല്ലാത്ത ചികിത്സകൾ നടത്തുന്നതെല്ലാം ഇതിൽ പെടും.

റസൂൽ ﷺ പറയുന്നു:

عن أبي هريرة قال نهى رسول الله صلى الله عليه وسلم عن الدواء الخبيث – رواه أبوداود والترمذي، وابن ماجه- قال الألباني : صحيح

അബൂ ഹുറൈറ ؓ പറഞ്ഞു: റസൂൽ ﷺ മ്ലേച്ഛകരമായ മരുന്നിനെ തൊട്ട് (വൃത്തികേടുകൾ കൊണ്ട് ചികിത്സിക്കുന്നതിനെ) വിരോധിച്ചു.

قال أبو عيسى يعني السم . (في سنن الترمذي)

ഇമാം തിർമിദി ؒ പറഞ്ഞു: അഥവാ വിഷം കൊണ്ട്.

ശരീരത്തിനു കുഴപ്പം ഉണ്ടാക്കുന്നതും മതം വിലക്കിയ കള്ള്, പന്നിമാംസം മുതലായവ കൊണ്ടും, കാഷ്ഠം മൂത്രം പോലുള്ള മാലിന്യങ്ങൾ കൊണ്ടുമൊക്കെ ചികിത്സ നടത്തുന്നത് ഇതിൽ പെടും. എന്നാൽ ഒട്ടകത്തിന്റെ മൂത്രം കൊണ്ട് ചികിത്സിക്കാവുന്നതാണ്. അത് കുടിക്കുന്നത് അനുവദനീയവുമാണ്. പല രോഗങ്ങൾക്കും മരുന്നാണ് ഒട്ടക മൂത്രം എന്ന് പാശ്ചാത്യർ വരെ അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്.

ജൂതൻമാർ ഒട്ടകത്തിന്റെ മാംസം തിന്നുന്നതിനെ വിലക്കിയിരുന്നു. എന്നാൽ അവർ ഇന്ന് അതിൽ ബുദ്ധിമുട്ടിലാണ്. കാരണം പാശ്ചാത്യരായ ഡോക്ടർമാർ തന്നെ ഒട്ടകത്തിന്റെ മാംസത്തിന്റേയും, പാലിന്റേയും മൂത്രത്തിന്റേയും എല്ലാം ഗുണങ്ങൾ സമ്മതിച്ചിരിക്കുന്നു.

## ഇസ്ലാമിക മന്ത്രങ്ങൾ

ഇസ്ലാമിക മന്ത്രങ്ങൾ എന്നത് കൊണ്ട് ഉദ്ദേശം ദോഷങ്ങളിൽ നിന്ന് രക്ഷ തേടൽ എന്നതാണ്. അഥവാ ദോഷങ്ങളിൽ നിന്നും രോഗങ്ങളിൽ നിന്നുമൊക്കെയുള്ള രക്ഷ തേടൽ. പൈശാചിക ശല്യങ്ങൾ തട്ടുന്നത് കാരണത്താലോ, അവ മുഖേന ഉണ്ടാകുന്ന രോഗങ്ങൾ കാരണത്താലോ, മാരണം തട്ടിയത് കാരണത്താലോ, കണ്ണേറ് തട്ടിയത് കാരണത്താലോ ആണ് ഈ ചികിത്സ നടത്തുന്നതെങ്കിൽ അത്തരം ചികിത്സയിൽ നിന്നിട്ട് ആ രോഗം തട്ടുന്നതിന് മുമ്പ് തന്നെ നമുക്ക് പ്രതിരോധം കണ്ടെത്താം. എല്ലാ ദിവസവും രാവിലേയും, വൈകുന്നേരവും മറ്റു നേരങ്ങളിലെല്ലാം ചൊല്ലേണ്ട പ്രാർത്ഥനകൾ ചൊല്ലി ക്കൊണ്ടാണ് ഈ പ്രതിരോധം നമുക്ക് സാധ്യമാകുന്നത്. ഇത് നമ്മൾ പതിവാക്കണം. എപ്പോഴും ചൊല്ലേണ്ട ദിക്റുകളും, ദുആകളും നാം ചൊല്ലണം.

പൈശാചിക ശല്യങ്ങളിൽ നിന്നും രക്ഷ നേടാൻ ഇസ്ലാം ധാരാളം കാര്യങ്ങൾ പഠിപ്പിക്കുന്നുണ്ട്. അവയിൽ ചിലത് നമുക്ക് ഇവിടെ പരിചയപ്പെടാം.

عن أبان بن عثمان قال : سمعت عُثْمَان - يَعْنِي ابْنَ عَفَّانَ - يَقُولُ سَمِعْتُ رَسُولَ اللَّهِ صلى الله عليه وسلم يَقُولُ « مَنْ قَالَ **بِسْمِ اللَّهِ الَّذِى لاَ يَضُرُّ مَعَ اسْمِهِ شَىْءٌ فِى الأَرْضِ وَلاَ فِى السَّمَاءِ وَهُوَ السَّمِيعُ الْعَلِيمُ** ثَلاَثَ مَرَّاتٍ لَمْ تُصِبْهُ فَجْأَةُ بَلاَءٍ حَتَّى يُصْبِحَ وَمَنْ قَالَهَا حِينَ يُصْبِحُ ثَلاَثَ مَرَّاتٍ لَمْ تُصِبْهُ فَجْأَةُ بَلاَءٍ حَتَّى يُمْسِىَ ». قَالَ فَأَصَابَ أَبَانَ بْنَ عُثْمَانَ الْفَالِجُ فَجَعَلَ الرَّجُلُ الَّذِى سَمِعَ مِنْهُ الْحَدِيثَ يَنْظُرُ إِلَيْهِ فَقَالَ لَهُ مَا لَكَ تَنْظُرُ إِلَىَّ فَوَاللَّهِ

مَا كَذَبْتُ عَلَى عُثْمَانَ وَلاَ كَذَبَ عُثْمَانُ عَلَى النَّبِيِّ صلى الله عليه وسلم وَلَكِنَّ الْيَوْمَ الَّذِى أَصَابَنِى فِيهِ مَا أَصَابَنِى غَضِبْتُ فَنَسِيتُ أَنْ أَقُولَهَا. ( رواه أبو داود والترمذي وابن ماجه- قال الألباني صحيح)

അബാന്‍ ബ്നി ഉസ്മാന്‍ പറഞ്ഞു: ഉസ്മാന്‍ ബ്നി അഫ്ഫാന്‍ ﵁ പറയുന്നതായി ഞാന്‍ കേട്ടു. ഞാന്‍ റസൂല്‍ ﷺ പറയുന്നതായി കേട്ടു. ആരെങ്കിലും **بِسْمِ اللَّهِ الَّذِى لاَ يَضُرُّ مَعَ اسْمِهِ شَىْءٌ فِى الأَرْضِ وَلاَ فِى السَّمَاءِ وَهُوَ السَّمِيعُ الْعَلِيمُ** (അല്ലാഹുവിന്റെ നാമത്തില്‍, അവന്റെ നാമത്തോടൊപ്പം ആകാശത്തും ഭൂമിയിലുമുള്ള ഒന്നും ഒരു ഉപദ്രവും ഉണ്ടാക്കുകയില്ല. അവന്‍ എല്ലാം കേള്‍ക്കുന്നവനും, എല്ലാം അറിയുന്നവനുമാകുന്നു.) എന്ന് (വൈകുന്നേരം) മൂന്ന് പ്രാവശ്യം പറഞ്ഞാല്‍ അവന് പെട്ടെന്നുള്ള പരീക്ഷണങ്ങള്‍ രാവിലെ വരെ ബാധിക്കുകയില്ല. രാവിലെയാകുമ്പോള്‍ ആരെങ്കിലും ഇത് മൂന്ന് പ്രാവശ്യം പറഞ്ഞാല്‍ വൈകുന്നേരം വരെ പെട്ടെന്നുള്ള പരീക്ഷണങ്ങള്‍ അവന് ബാധിക്കുകയില്ല. (റിപ്പോര്‍ട്ടകന്‍) പറഞ്ഞു: അങ്ങനെ അബാന്‍ ബ്നി ഉസ്മാന് കുഴച്ചില്‍ (ശരീരം കുഴയല്‍) ബാധിച്ചു. അപ്പോള്‍ അദ്ധേഹത്തില്‍ നിന്നും ഹദീസ് കേട്ട മനുഷ്യന്‍ അദ്ധേഹത്തിലേക്ക് നോക്കി. അപ്പോള്‍ അബാന്‍ പറഞ്ഞു: എന്താണ് നിനക്ക്, നീ എന്നിലേക്ക് നോക്കുന്നു? അല്ലാഹു ആണ് സത്യം ഞാന്‍ ഉസ്മാന്‍ ﵁ വിന്റെ മേല്‍ കളവ് പറഞ്ഞിട്ടില്ല, ഉസ്മാന്‍ ﵁ നബി ﷺ യുടേയും മേല്‍ കളവ് പറഞ്ഞിട്ടില്ല. എന്നാല്‍ എനിക്ക് ബാധിച്ചത് ബാധിച്ച ഈ ദിവസം ഞാന്‍ കോപിക്കുകയും അത് (പ്രാര്‍ത്ഥന) പറയാന്‍ ഞാന്‍ മറക്കുകയുമാണുണ്ടായത്.

പല വിധത്തിലുള്ള കുഴപ്പങ്ങളില്‍ നിന്നും രക്ഷ കിട്ടാനുള്ള വളരെ പ്രധാനപ്പെട്ട ഒരു പ്രാര്‍ത്ഥനയാണിത്. എപ്പോഴും മനഃപ്പാഠമുണ്ടായിരിക്കേണ്ടതാണിത്. ഈ പ്രാര്‍ത്ഥന കൂടി ശ്രദ്ധിക്കുക:

عن خولة بنتِ حَكِيمٍ رضي الله عنها، قالت: سَمِعْتُ رسولَ اللهِ صلى الله عليه وسلم ، يَقُولُ : ( مَنْ نَزَلَ مَنْزِلاً ثُمَّ قَالَ : **أَعُوذُ بِكَلِمَاتِ اللهِ التَّامَّاتِ مِنْ شَرِّ مَا خَلَقَ** ، لَمْ يَضُرَّهُ شَيْءٌ حَتَّى يَرْتَحِلَ مِنْ مَنْزِلِهِ ذَلِكَ ) رواه مسلم

ഖൗല ബിന്‍ത്ത് ഹകീം ﵂ പറഞ്ഞു: റസൂല്‍ ﷺ പറയുന്നതായി ഞാന്‍ കേട്ടു: ആരെങ്കിലും ഒരു സ്ഥലത്ത് ഇറങ്ങുകയും (എത്തുകയും) പിന്നെ **أَعُوذُ بِكَلِمَاتِ اللهِ التَّامَّاتِ مِنْ شَرِّ مَا خَلَقَ** (അല്ലാഹു സൃഷ്ടിച്ച എല്ലാ കുഴപ്പങ്ങളില്‍ നിന്നും അല്ലാഹുവിന്റെ മുഴുവന്‍ വചനങ്ങള്‍ കൊണ്ടും ഞാന്‍ അല്ലാഹുവില്‍ രക്ഷ തേടുന്നു.) പറയുകയും ചെയ്താല്‍ അവന്‍ ആ സ്ഥലത്ത് നിന്ന് യാത്രയാകുന്നത് വരെ അവന് ഒന്നും ഉപദ്രവമുണ്ടാക്കുകയില്ല.

എല്ലാ നമസ്കാര ശേഷവും ആയത്തുല്‍ കുര്‍സിയ്യും, സൂറത്തുല്‍ ഇഖ്ലാസ്വും, സൂറത്തുല്‍ ഫലഖും, സൂറത്തുന്നാസും ഓതുക. ഫജ്ര്‍ നമസ്കാരത്തിന് ശേഷവും മഗ്‌രിബ് നമസ്കാര ശേഷവും ഇത് മൂന്ന് തവണ പാരായണം ചെയ്യണം.അത് പോലെ എല്ലാ നമസ്കാര ശേഷവും ആയത്തുല്‍ കുര്‍സിയ്യും ഓതുക. ഇതൊക്കെ മാരണത്തില്‍ നിന്നും കണ്ണേറില്‍ നിന്നുമൊക്കെ സംരക്ഷിക്കുന്ന കാര്യങ്ങളാണ്. ഉറങ്ങാന്‍ കിടക്കുമ്പോഴുള്ള പ്രാര്‍ത്ഥനകള്‍ കൊണ്ടും കുഴപ്പങ്ങളില്‍ നിന്നുമുള്ള സംരക്ഷണം നമുക്ക് സാധ്യമാകും.

ഉറങ്ങാന്‍ കിടക്കുമ്പോഴുള്ള രണ്ട് പ്രാര്‍ത്ഥനകള്‍ കാണുക:

عن أَبِي هريرة رضي الله عنه قَالَ : قَالَ رسولُ الله صلى الله عليه وسلم : ( إِذَا أَوَى أَحَدُكُمْ إِلَى فِرَاشِهِ فَلْيَنْفُضْ فِرَاشَهُ بِدَاخِلَةِ إزَارِهِ فإنَّهُ لا يَدْرِي مَا خَلَفَهُ عَلَيْهِ ، ثُمَّ يَقُولُ : **بِاسمِكَ رَبِّي وَضَعْتُ جَنْبِي ، وَبِكَ أرْفَعُهُ ، إنْ أَمْسَكْتَ نَفْسِي فَارْحَمْهَا ، وَإنْ أَرْسَلْتَهَا ، فاحْفَظْهَا بِمَا تَحْفَظُ بِهِ عِبَادَكَ الصَّالِحِينَ** ) متفق عَلَيْهِ

അബൂ ഹുറൈറ ﵁ പറഞ്ഞു: റസൂൽ ﷺ പറഞ്ഞു: നിങ്ങളിൽ ആരെങ്കിലും ഉറങ്ങാൻ കിടക്കുകയാണെങ്കിൽ അവൻ അവന്റെ വിരിപ്പ് ഉൾവശം പിടിച്ച് കുടയട്ടെ, അതിന്റെ പിന്നിൽ (വിരിപ്പിൽ ഒളിഞ്ഞ് കിടക്കുന്ന) എന്താണ് ഉള്ളതെന്ന് അവനറിയില്ല. പിന്നെ അവൻ പറയട്ടെ: എന്റെ രക്ഷിതാവായ നിന്റെ നാമത്തിൽ ഞാൻ എന്റെ പാർശ്വം (ശരീരം) വെക്കുന്നു, നിന്നെ കൊണ്ടാണ് ഇതിനെ ഞാൻ ഉയർത്തുക (ഉറക്കിൽ നിന്ന് എണീക്കുക) നീ എന്റെ ആത്മാവിനെ പിടിക്കുകയാണെങ്കിൽ (മരിപ്പിക്കുകയാണെങ്കിൽ) അതിനോട് നീ കരുണ കാണിക്കണേ.. ഇനി നീ അതിനെ വിടുകയാണെങ്കിൽ, അതിനെ നീ നിന്റെ അടിമകളെ സംരക്ഷിക്കുന്ന രൂപത്തിൽ സംരക്ഷിക്കണേ...

മറ്റൊരു പ്രാർത്ഥന കൂടി കാണുക:

عن أبي عُمَارة البراءِ بن عازب رضي الله عنهما ، قَالَ : قَالَ رسولُ الله صلى الله عليه وسلم : ( يَا فُلانُ ، إِذَا أَوَيْتَ إِلَى فراشِكَ ، فَقُل : اللَّهُمَّ أَسْلَمتُ نَفْسي إِلَيْكَ ، وَوَجَّهتُ وَجْهِي إِلَيْكَ ، وَفَوَّضتُ أَمْري إِلَيْكَ ، وَأَلجأْتُ ظَهري إِلَيْكَ رَغْبَةً وَرَهبَةً إِلَيْكَ ، لا مَلْجَأ وَلاَ مَنْجَا مِنْكَ إلاَّ إِلَيْكَ ، آمنْتُ بِكِتَابِكَ الَّذِي أَنْزَلْتَ ؛ وَنَبِيِّكَ الَّذِي أَرْسَلْتَ . فَإِنَّكَ إِنْ مِتَّ مِنْ لَيلَتِكَ مِتَّ عَلَى الفِطْرَةِ ، وَإِنْ أَصْبَحْتَ أَصَبْتَ خَيراً ) مُتَّفَقٌ عَلَيهِ

അബൂ ഉമാറ അൽബറാഅ് ബ്നി ആസിബ് ﵁ പറഞ്ഞു: റസൂൽ ﷺ പറഞ്ഞു: ഏ മനുഷ്യാ നീ നിന്റെ വിരിപ്പിലേക്ക് ചെന്നാൽ (ഉറങ്ങാൻ ഒരുങ്ങിയാൽ) നീ പറയണം: അല്ലാഹുവേ എന്റെ ആത്മാവിനെ നിന്നിലേക്ക് ഞാൻ കീഴ്പ്പെടുത്തിയിരിക്കുന്നു, എന്റെ മുഖത്തെ നിന്നിലേക്ക് ഞാൻ തിരിച്ചിരിക്കുന്നു, എന്റെ കാര്യത്തെ ഞാൻ നിന്നിലേക്ക് ഏൽപിച്ചിരിക്കുന്നു, എന്റെ മുതുകിനെ നിന്നിലേക്ക് ഞാൻ വെച്ചിരിക്കുന്നു (അഭയമാക്കിയിരിക്കുന്നു), എന്റെ ഭയവും, ആഗ്രഹങ്ങളുമെല്ലാം നിന്നിലേക്കാണ്, നിന്നിൽ നിന്നും (രക്ഷപ്പെടാൻ) നിന്നിലേക്കല്ലാതെ (മറ്റു) അഭയ സ്ഥലമോ, രക്ഷാകേന്ദ്രങ്ങളോ ഇല്ല. നീ ഇറക്കിയ വേദഗ്രന്ഥത്തിൽ ഞാൻ വിശ്വസിച്ചിരിക്കുന്നു, നീ അയച്ചതായ പ്രവാചകനിലും ഞാൻ വിശ്വസിച്ചിരിക്കുന്നു. (ഇത് പറഞ്ഞ്) നീ ആ രാത്രി മരിച്ചാൽ ശുദ്ധ പ്രകൃതിയോടെ (ആയിരിക്കും) നീ മരിക്കുന്നത്. ഇനി നീ പ്രഭാതത്തിൽ എഴുന്നേറ്റാൽ നിനക്ക് നന്മ ഭവിച്ചിരിക്കുന്നു.

ഇബ്റാഹീം ﵇ തന്റെ മക്കളായ ഇസ്മാഈൽ ﵇ നും ഇസ്ഹാഖ് ﵇ നും വേണ്ടി പൈശാചിക ശല്യങ്ങളിൽ നിന്നും രക്ഷ കിട്ടാൻ വേണ്ടി ചൊല്ലിയിരുന്ന പ്രാർത്ഥന റസൂൽ ﷺ നമുക്ക് പഠിപ്പിച്ച് തരുന്നു:

عَنِ ابْنِ عَبَّاسٍ رَضِيَ اللَّهُ عَنْهُمَا قَالَ كَانَ النَّبِيُّ صلى الله عليه وسلم يُعَوِّذُ الْحَسَنَ وَالْحُسَيْنَ وَيَقُولُ إِنَّ أَبَاكُمَا كَانَ يُعَوِّذُ بِهَا إِسْمَاعِيلَ وَإِسْحَاقَ أَعُوذُ بِكَلِمَاتِ اللَّهِ التَّامَّةِ مِنْ كُلِّ شَيْطَانٍ وَهَامَّةٍ وَمِنْ كُلِّ عَيْنٍ لاَمَّةٍ – رواه الإمام البخاري

ഇബ്നു അബ്ബാസ് ﵁ പറഞ്ഞു: നബി ﷺ ഹസനും ഹുസൈനും മന്ത്രിച്ച് കൊടുക്കാറുണ്ടായിരുന്നു, റസൂൽ ﷺ പറയും: നിങ്ങളുടെ രണ്ട് പേരുടേയും പിതാവ് (ഇബ്റാഹീം ﵇) ഇസ്മാഈലിനും, ഇസ്ഹാഖിനും ഇത് കൊണ്ട് മന്ത്രിച്ച് കൊടുക്കാറുണ്ടായിരുന്നു: എല്ലാ ശൈത്വാനിൽ നിന്നും, എല്ലാ هَامَّة ഇൽ നിന്നും (വധിച്ച് കളയുന്ന എല്ലാ വിഷജീവികളിൽ നിന്നും), അസൂയയുള്ള എല്ലാ കണ്ണിൽ നിന്നും അല്ലാഹുവിന്റെ മുഴുവൻ വചനങ്ങൾ കൊണ്ടും ഞാൻ അഭയം തേടുന്നു

ഇത്തരം പ്രാർത്ഥനകൾ കുട്ടികൾക്ക് ചൊല്ലിക്കൊടുക്കാൻ മാതാപിതാക്കൾ ശ്രദ്ധിക്കണം.

കൂടുതൽ പ്രാർത്ഥനകൾ പഠിക്കാൻ പ്രാർത്ഥനകളുടെ പുസ്തകങ്ങൾ അവലംബിക്കുക. حصن المسلم പോലെയുള്ള പുസ്തകങ്ങൾ ഇതിന് സഹായകമാകും.

عَنْ أَبِي هُرَيْرَةَ رضي الله عنه عَنِ النَّبِيِّ صلى الله عليه وسلم قَالَ لَا عَدْوَى وَلَا طِيَرَةَ وَلَا هَامَةَ وَلَا صَفَرَ – رواه الإمام البخاري والإمام مسلم.

അബൂ ഹുറൈറ ﷺ നിവേദനം. നബി ﷺ പറഞ്ഞു: രോഗം പകരലില്ല, പക്ഷിയെ കൊണ്ട് ലക്ഷണം നോക്കലുമില്ല, മൂങ്ങയെ കൊണ്ട് ശകുനം നോക്കലുമില്ല, സ്വഫർ (മാസം) കൊണ്ട് ശകുനം നോക്കലുമില്ല.

ഈ ഹദീസിൽ പറഞ്ഞ കാര്യങ്ങൾ ജാഹിലിയ്യ കാലത്ത് അവിശ്വാസികൾ ചെയ്ത് കൊണ്ടിരുന്ന കാര്യങ്ങളാണ്. അവയെ എല്ലാം പ്രവാചകൻ ﷺ നിഷേധിക്കുകയും, നശിപ്പിക്കുകയും ചെയ്യുന്നതാണ് ഇതിൽ നിന്നും നമുക്ക് മനസ്സിലാക്കാൻ സാധിക്കുന്നത്. രോഗം സ്വയം തന്നെ പകർന്ന് കൊണ്ടിരിക്കുമെന്നത് ജാഹിലിയ്യത്തിലെ ആളുകളുടെ വിശ്വാസമായിരുന്നു. എന്നാൽ രോഗം പകരുന്നത് അല്ലാഹുവിന്റെ ഖദർ മുഖേനയാണെന്ന് റസൂൽ ﷺ സമൂഹത്തെ പഠിപ്പിക്കുകയാണ്. ലോകത്തിലെ എല്ലാ കാര്യങ്ങളുടേയും ക്രയവിക്രയം അല്ലാഹുവിന്റെ അടുക്കലാണ്. അല്ലാഹു ഉദ്ദേശിച്ചാൽ രോഗം മറ്റൊരാളിലേക്ക് നീങ്ങും, അല്ലാഹു ഉദ്ദേശിച്ചില്ലെങ്കിൽ അത് സംഭവിക്കുകയുമില്ല. എന്നാൽ മുസ്‌ലീംകൾ രോഗത്തിൽ നിന്ന് രക്ഷ നേടാനുള്ള കാരണങ്ങൾ കണ്ടെത്താൻ കൽപിക്കപ്പെട്ടവരാണ്.

പക്ഷിയെ കൊണ്ട് ശകുനം നോക്കുന്ന സമ്പ്രദായവും അവരിലുണ്ടായിരുന്നു. ഈ കർമ്മം ശിർക്കാണെന്ന് ചില ഹദീസുകളിൽ റസൂൽ ﷺ അറിയിക്കുന്നുണ്ട്. ഇത്തരം വിശ്വാസങ്ങൾക്കൊന്നും ഇസ്‌ലാമിൽ ഒരു സ്ഥാനവുമില്ല.

മൂങ്ങ രാത്രി ഒരു വീട്ടിൽ നിന്ന് ശബ്ദിച്ചാൽ അന്ന് ആ വീട്ടിലെ ഒരാൾ മരണപ്പെടുമെന്ന വിശ്വാസം അവർക്കുണ്ടായിരുന്നു. എന്നാൽ നബി ﷺ ഇതിനെ ഒക്കെ നിരർത്ഥകമാക്കിയിരിക്കുന്നു.

സ്വഫർ മാസത്തെ ശകുനമുള്ള മാസമായി ജാഹിലിയ്യത്തിലെ ആളുകൾ കണ്ടിരുന്നു. നബി ﷺ എല്ലാ മാസങ്ങളേയും പോലെ തന്നെയാണ് സ്വഫർ മാസമെന്ന് സമൂഹത്തെ പഠിപ്പിച്ചു. മാസങ്ങൾക്കോ ദിവസങ്ങൾക്കോ ശകുനവും, നഹ്സും കാണുന്ന വിശ്വാസം ഇസ്‌ലാമിൽ ഇല്ല. ചില പണ്ഡിതർ സ്വഫർ എന്നാൽ ജാഹിലിയ്യത്തിലെ ആളുകൾ ശകുനമായി കണ്ടിരുന്ന ഒരു മൃഗമാണെന്ന് പറഞ്ഞിട്ടുണ്ട്. ഏതായാലും ഇത്തരം അന്ധവിശ്വാസങ്ങളൊന്നും ഒരു മുസ്‌ലിമിൽ ഉണ്ടായിക്കൂടാ. അല്ലാഹുവിലുള്ള വിശ്വാസത്തിന് കോട്ടം തട്ടിക്കുന്ന ഇത്തരം കാര്യങ്ങൾ പൂർണ്ണമായും വിശ്വാസികൾ ഒഴിവാക്കേണ്ടതുണ്ട്.

അല്ലാഹു പവിത്രമാക്കിയ ദിവസങ്ങളെ പോലും നഹ്സിന്റെ ദിവസങ്ങളായി ഇന്ന് കലണ്ടറുകളിൽ പരിചയപ്പെടുത്തുന്നത് നമ്മുടെ നാട്ടിൽ നാം കാണുന്നുണ്ട്. അല്ലാഹു അത്തരക്കാരെ ഹിദായത്തിലാക്കുമാറാവട്ടെ.

## ജാഹിലിയ്യത്തിലെ ചികിത്സ

ജാഹിലിയ്യാ കാലത്തും മന്ത്രങ്ങളും ചികിത്സകളുമുണ്ടായിരുന്നു എന്ന് താഴെ കൊടുക്കുന്ന ഹദീസിൽ നിന്നും നമുക്ക് മനസ്സിലാക്കാം:

عن بن عباس أن ضمادا قدم مكة وكان من أزد شنوءة وكان يرقي من هذه الريح فسمع سفهاء من أهل مكة يقولون إن محمدا مجنون فقال لو أنى رأيت هذا الرجل لعل الله يشفيه على يدي قال فلقيه فقال يا محمد إني أرقي من هذه الريح وإن الله يشفي على يدي من شاء فهل لك فقال رسول الله صلى الله عليه وسلم إن الحمد لله

نحمده ونستعينه من يهده الله فلا مضل له ومن يضلل فلا هادي له وأشهد أن لا إله إلا الله وحده لا شريك له وأن محمدا عبده ورسوله أما بعد قال فقال أعد علي كلماتك هؤلاء فأعادهن عليه رسول الله صلى الله عليه وسلم ثلاث مرات قال فقال لقد سمعت قول الكهنة وقول السحرة وقول الشعراء فما سمعت مثل كلماتك هؤلاء ولقد بلغن ناعوس البحر قال فقال هات يدك أبايعك على الإسلام قال فبايعه فقال رسول الله صلى الله عليه وسلم وعلى قومك قال وعلى قومي قال فبعث رسول الله صلى الله عليه وسلم سرية فمروا بقومه فقال صاحب السرية للجيش هل أصبتم من هؤلاء شيئا فقال رجل من القوم أصبت منهم مطهرة فقال ردوها فإن هؤلاء قوم ضماد – رواه مسلم.

ഇബ്നു അബ്ബാസ് ﵄ നിവേദനം. ദ്വിമാദ് ബ്നി ഥഅ്ലബ മക്കയിലേക്ക് വന്നു. അദ്ധേഹം ശനൂഅയിലെ അസ്ദിൽ പെട്ട ആളാണ്. അദ്ധേഹം ഭ്രാന്തിന് മന്ത്രം നടത്താറുണ്ടായിരുന്നു. അങ്ങനെ മക്കയിലെ വിഡ്ഢികൾ മുഹമ്മദ് ﷺ ക്ക് ഭ്രാന്താണെന്ന് പറയുന്നത് അദ്ധേഹം കേട്ടു. ഞാൻ ഈ മനുഷ്യനെ (റസൂൽ ﷺ യെ) കണ്ടിരുന്നെങ്കിൽ, എന്റെ കൈ കൊണ്ട് അല്ലാഹു അദ്ധേഹത്തിന് ശമനം നൽകിയേക്കാം. ഇബ്നു അബ്ബാസ് ﵄ പറഞ്ഞു: അങ്ങനെ അദ്ധേഹം നബി ﷺ യെ കണ്ടു. അദ്ധേഹം പറഞ്ഞു: ഏ മുഹമ്മദ് .. ഈ ഭ്രാന്തിന് നിശ്ചയം ഞാൻ മന്ത്രം ചൊല്ലാം. അല്ലാഹു ഉദ്ദേശിച്ചവരെയൊക്കെ എന്റെ കൈ കൊണ്ട് അല്ലാഹു സുഖപ്പെടുത്തിയിട്ടുണ്ട്. അപ്പോൾ താങ്കൾ തയ്യാറല്ലേ.. അപ്പോൾ റസൂൽ ﷺ പറഞ്ഞു:

إن الحمد لله نحمده ونستعينه من يهده الله فلا مضل له ومن يضلل فلا هادي له وأشهد أن لا إله إلا الله وحده لا شريك له وأن محمدا عبده ورسوله أما بعد

**നിശ്ചയം സകല സ്തുതികളും അല്ലാഹുവിനാകുന്നു. നാം അവനെ സ്തുതിക്കുകയും അവനോട് സഹായം തേടുകയും ചെയ്യുന്നു. അല്ലാഹു ആരെയെങ്കിലും സൻമാർഗത്തിലാക്കുന്നു എങ്കിൽ അവനെ വഴിതെറ്റിക്കാനാരുമില്ല. ഇനി അവനെ അല്ലാഹു വഴികേടിലാക്കുകയാണെങ്കിൽ അവനെ സൻമാർഗത്തിലാക്കുന്നവനുമില്ല. അല്ലാഹു അല്ലാതെ ആരാധനക്കർഹനായി മറ്റാരുമില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു, അവൻ ഏകനാണ് അവന് പങ്കുകാരില്ല. നിശ്ചയം മുഹമ്മദ് അവന്റെ അടിമയും ദൂതനുമാകുന്നു. അതിന് ശേഷം..**: ഇബ്നു അബ്ബാസ് ﵄ പറഞ്ഞു: അപ്പോൾ ദ്വിമാദ് പറഞ്ഞു: താങ്കളുടെ ഈ വാക്കുകൾ എന്റെ മേൽ ആവർത്തിക്കുക. അപ്പോൾ റസൂൽ ﷺ അദ്ധേഹത്തിന്റെ മേൽ അവ മൂന്ന് തവണ ആവർത്തിച്ചു. അപ്പോൾ അദ്ധേഹം പറഞ്ഞു: ഞാൻ ജ്യോത്സ്യൻമാരുടേയും മാരണക്കാരുടേയും കവികളുടേയുമെല്ലാം വാക്ക് കേട്ടിട്ടുണ്ട്. താങ്കളുടെ ഈ വാക്കുകളെ പോലുള്ളത് ഞാൻ കേട്ടിട്ടില്ല. തീർച്ചയായും അവ കടലിന്റെ മധ്യത്തിൽ (ആഴങ്ങളിൽ) നിന്ന് വന്നവയാണ്. ഇബ്നു അബ്ബാസ് ﵄ പറഞ്ഞു: അപ്പോൾ അദ്ധേഹം പറഞ്ഞു: താങ്കളുടെ കൈ തരൂ ഞാൻ ഇസ്ലാം സ്വീകരിച്ചതായി താങ്കളോട് പ്രതിജ്ഞ ചെയ്യാം. ഇബ്നു അബ്ബാസ് ﵄ പറഞ്ഞു: അങ്ങനെ അദ്ധേഹം റസൂൽ ﷺ യോട് പ്രതിജ്ഞ ചെയ്തു. അപ്പോൾ റസൂൽ ﷺ പറഞ്ഞു: താങ്കളുടെ സമൂഹത്തിന്റെ മേലും, അദ്ധേഹം പറഞ്ഞു: എന്റെ സമൂഹത്തിന്റെ മേലും (ഞാൻ പ്രതിജ്ഞ ചെയ്യുന്നു). ഇബ്നു അബ്ബാസ് ﵄ പറഞ്ഞു: (പിന്നീട്) റസൂൽ ﷺ ഒരു സൈന്യത്തെ നിയോഗിച്ചു, അങ്ങനെ അവർ അദ്ധേഹത്തിന്റെ സമൂഹത്തിലൂടെയും പോയി. ഈ സംഘത്തിന്റെ നായകൻ സൈന്യത്തിനോട് ചോദിച്ചു: ഇവരിൽ നിന്ന് വല്ലതും നിങ്ങൾക്ക് കിട്ടിയോ? അപ്പോൾ ഒരാൾ പറഞ്ഞു: എനിക്ക് അവരിൽ നിന്നും ഒരു ശുദ്ധീകരണത്തിനുപയോഗിക്കുന്ന പാത്രം

കിട്ടിയിട്ടുണ്ട്. അപ്പോൾ സേനാനായകൻ പറഞ്ഞു: അത് നിങ്ങൾ മടക്കി കൊടുക്കുക, ഇവർ ദ്വമാദിന്റെ സമൂഹമാണ്. (മുസ്ലിം)

ഈ ഹദീസിന്റെ തുടക്കത്തിൽ ദ്വമാദ് ഇസ്ലാം സ്വീകരിക്കുന്നതിന് മുമ്പ് ഭ്രാന്തിന് മന്ത്രം നടത്തുന്നവരായിരുന്നു എന്ന് നമുക്ക് മനസ്സിലായി. എന്നാൽ അവർ ചെയ്യുന്ന മന്ത്രങ്ങൾ അനിസ്ലാമികത്വങ്ങളും ശിർക്കൻ രീതികളും നിറഞ്ഞവയായിരുന്നു. മുകളിൽ നാം വിവരിച്ച രൂപത്തിൽ അടിസ്ഥാനമില്ലാത്ത കാര്യങ്ങൾ ചെയ്യുന്നവരായിരുന്നു അവർ. ഈ നിലക്ക് റസൂൽ ﷺ യെ ചികിത്സിക്കാൻ വേണ്ടി വന്നപ്പോൾ അദ്ധേഹത്തിലുണ്ടായ മാറ്റങ്ങളാണ് നമ്മൾ ഈ ഹദീസിൽ നിന്നും മനസ്സിലാക്കിയത്.

പണ്ട് കാലം മുതൽ തന്നെ അനിസ്ലാമികമായ ചികിത്സാ രീതികൾ ജനങ്ങൾക്കിടയിൽ വ്യാപകമായി ഉണ്ടായിരുന്നു.

## രോഗിയെ സന്ദർശിക്കുമ്പോൾ പ്രാർത്ഥിക്കേണ്ടത്

രോഗിയെ സന്ദർശിക്കുമ്പോൾ രോഗിയുടെ ശരീരത്തിൽ കൈ വെച്ച് കൊണ്ട് അല്ലെങ്കിൽ തടവിക്കൊണ്ട് മന്ത്രിക്കേണ്ട പ്രാർത്ഥന റസൂൽ ﷺ പഠിപ്പിച്ചിട്ടുണ്ട്. ഹദീസ് കാണുക:

عَنْ عَائِشَةَ رَضِيَ اللهُ عَنْهَا أَنَّ رَسُولَ اللهِ صلى الله عليه وسلم كَانَ إِذَا أَتَى مَرِيضًا أَوْ أُتِيَ بِهِ قَالَ أَذْهِبِ الْبَاسَ رَبَّ النَّاسِ اشْفِ وَأَنْتَ الشَّافِي لَا شِفَاءَ إِلَّا شِفَاؤُكَ شِفَاءً لَا يُغَادِرُ سَقَمًا- رواه البخاري و مسلم.

ആഇശ رضي الله عنها നിവേദനം. റസൂൽ ﷺ ഒരു രോഗിയുടെ അടുക്കൽ എത്തിയാലോ, അല്ലെങ്കിൽ രോഗിയെ റസൂൽ ﷺ യിലേക്ക് കൊണ്ട് വരപ്പെട്ടാലോ റസൂൽ ﷺ പറയും: (അല്ലാഹുവേ) നീ രോഗത്തെ കളയേണമേ.. ജനങ്ങളുടെ രക്ഷിതാവേ..നീ ശമനം നൽകണം, നീയാണ് ശമനം നൽകുന്നവൻ. നിന്റെ ശമനമല്ലാതെ മറ്റു ശമനമില്ല. ഒരു രോഗത്തേയും വിട്ട് കളയാത്ത (ബാക്കിവെക്കാത്ത) ശമനം (ആണത്).

സ്വഹീഹുൽ ബുഖാരിയിലെ മറ്റൊരു റിപ്പോർട്ട് കാണുക

عَنْ عَبْدِ الْعَزِيزِ قَالَ دَخَلْتُ أَنَا وَثَابِتٌ عَلَى أَنَسِ بْنِ مَالِكٍ فَقَالَ ثَابِتٌ يَا أَبَا حَمْزَةَ اشْتَكَيْتُ فَقَالَ أَنَسٌ أَلَا أَرْقِيكَ بِرُقْيَةِ رَسُولِ اللهِ صلى الله عليه وسلم قَالَ بَلَى قَالَ اللَّهُمَّ رَبَّ النَّاسِ مُذْهِبَ الْبَاسِ اشْفِ أَنْتَ الشَّافِي لَا شَافِيَ إِلَّا أَنْتَ شِفَاءً لَا يُغَادِرُ سَقَمًا – رواه البخاري.

അബ്ദുൽ അസീസ് പറഞ്ഞു: ഞാനും ഥാബിത്തും അനസു ബ്നി മാലിക് رضي الله عنه വിന്റെ അടുക്കൽ പ്രവേശിച്ചു. അപ്പോൾ ഥാബിത്ത് പറഞ്ഞു: ഏ അബൂ ഹംസേ.. എനിക്ക് രോഗം ബാധിച്ചു. അപ്പോൾ അനസ് رضي الله عنه പറഞ്ഞു: ഞാൻ നിനക്ക് റസൂൽ ﷺ യുടെ ഒരു മന്ത്രം കൊണ്ട് മന്ത്രിച്ച് തരട്ടേ.. ഥാബിത്ത് പറഞ്ഞു: അതേ.. അനസ് رضي الله عنه പറഞ്ഞു: അല്ലാഹുവേ.. ജനങ്ങളുടെ രക്ഷിതാവേ.. രോഗത്തെ നീക്കികളയുന്നവനേ... നീ ശമനം നൽകണേ.. നീയാണ് ശമനം നൽകുന്നവൻ. നീയല്ലാതെ ശമനം നൽകുന്നവനില്ല. ഒരു രോഗത്തേയും ബാക്കി വെക്കാത്ത ശമനം (ആണത്).

നബി ﷺ ക്ക് രോഗം വരുമ്പോൾ ആഇശ رضي الله عنها ഈ പ്രാർത്ഥന ചൊല്ലി റസൂൽ ﷺ യുടെ കൈയിൽ ഊതി കൊണ്ട് റസൂൽ ﷺ യുടെ മേൽ തടവാറുണ്ടായിരുന്നു.

(തുടരും)

رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً، وَفِي الْآخِرَةِ حَسَنَةً، وَقِنَا عَذَابَ النَّارِ

**و صلى الله على نبينا محمد وعلى آله وصحبه أجمعين**